

എനിക്കുതന്നെ ഭക്തകവിസ്ഥാനത്തിനെതിരെ പല ലേഖനങ്ങളും, കത്തുകളും എഴുതേണ്ടിവന്നിട്ടുണ്ട്. ഒരിക്കൽ ഭക്തകവി പി. കുഞ്ഞിരാമൻനായർ എന്ന് അച്ചടിച്ച ഒരു നോട്ടീസ്, ഭക്തകവി എന്ന വിശേഷണം എടുത്ത് കളഞ്ഞ് വീണ്ടും അച്ചടിപ്പിക്കേണ്ടിവന്നിട്ടുണ്ട്. ഒരേസമയം ഒരു കാമുകനും, വിപ്ളവകാരിയും, ഗാന്ധീയനും, ധിക്കാരിയുമായിരുന്നു പി. അദ്ദേഹത്തിൻെറ ജീവിതം വൈരുദ്ധ്യങ്ങളുടെ ഒരു മഹാസാഗരമായിരുന്നു.''

വിദ്വാൻ പി. കേളുനായരുടെ മകനും പി.യുടെ മരുമകനുമായ എ.എം. ദാമോദരൻ നായർ തുടർന്ന് ആശംസാപ്രസംഗം നടത്തി: ''പി. ഒരു മഹാകവി മാത്രമല്ല മററു

## പി സ്മാരകം: എം.വി. ദേവൻെറ രൂപകല്പന

പലതുമായിരുന്നു. അദ്ധ്യാപകൻ, നാടകകൃത്ത്, നടൻ, പ്രാസംഗികൻ എന്നിങ്ങനെ പി.ക്ക് ബഹുമുഖങ്ങളുണ്ട്.'' തൻെറ പിതാവായ കേളുനായർ സ്ഥാപിച്ച വിജ്ഞാനദായിനി സംസ്കൃത പാഠശാലയിൽ പി. അദ്ധ്യാപകനായിരുന്നപ്പോൾ ദാമോദരൻ നായർ അവിടെ വിദ്യാർത്ഥിയായിരുന്നതും, ഒരിക്കൽ മഹാകവി പി. കുഞ്ഞിരാമൻ നായർ ദാമോദരൻ നായരെ കണക്കററ് പ്രഹരിച്ചതുമൂലം അദ്ദേഹത്തിന് കുറച്ചുകാലം പഠനം നിർത്തിവയ്ക്കേണ്ടിവന്നതുമായ-കവിയുടെ കാല്പാടുകളിൽ വിവിരിച്ച സംഭവത്തെ അദ്ദേഹം ഓർമ്മിപ്പിച്ചു. മലയാള ഭാഷയ്ക്ക് മുതൽക്കൂട്ടാവുമായിരുന്ന മഹത്തായ പല നാടകങ്ങളും പി. എഴുതിയിരുന്നു എന്നും, അവയൊക്കെ പ്രസിദ്ധീകരിക്കുവാനാവാതെ നശിച്ചുപോവുകയാണ് ഉണ്ടായത് എന്നും അദ്ദേഹം പറഞ്ഞു.

''കാഞ്ഞങ്ങാട്, മഹാകവി പി.ക്ക് ഒരു സ്മാരകമന്ദിരം പണിയുക എന്ന ആഗ്രഹം സഫലമാകാൻ പോകുന്നു എന്നുള്ളത് ഏററവും സന്തോഷകരമാണ്.'' കെ.എം. അഹമ്മദ് സാംസ്കാരിക യോഗത്തിൽ പറഞ്ഞു. പി.യുമായി ബന്ധപ്പെട്ട ഒരുപാട് ബാല്യാനുഭവങ്ങൾ അദ്ദേഹം അയവിറക്കി.

---

(18 ാം പേജിൽനിന്നും തുടർച്ച)

ശയങ്ങളുമായോ ഇടതുപക്ഷാശയങ്ങളുമായോ ഒരുതരം അടുപ്പവുമില്ല. ഗവൺമെൻറ് പക്ഷത്തല്ലാതെ മറെറങ്ങോട്ടും കണ്ണ് ചെന്നു വീഴുന്ന പ്രശ്നവുമില്ല. രാജീവ് ഗാന്ധിക്കും അദ്ദേഹത്തിൻെറ ഗവൺമെൻറിനുമെതിരെ കസ്തൂരി ഒരിക്കലും നീങ്ങിയിട്ടുമില്ല. എല്ലാ അർത്ഥത്തിലും, പഴയ രീതിയിലുള്ള ഒരു യാഥാസ്ഥിതികൻ.

എന്നാൽ റാം? പുരോഗമനവാദിയാണ്. മാർക്സിസ്ററാണ്. മാർക്സിസ്ററ് പാർട്ടിയുമായി സജീവബന്ധമുള്ളയാളാണ്. റാം യുവാവായിരുന്നപ്പോഴേ തമിഴ്നാട്ടിലെ കമ്മ്യൂണിസ്ററുകാരുടെ ആവേശമായിരുന്നു. എസ്.എഫ്.ഐയുടെ നേതൃത്വസ്ഥാനത്തിരുന്നിട്ടുണ്ട്. ഉജ്ജ്വലമായ നാവും ശക്തമായ തൂലികയും ആരെയും ആകർഷിക്കുന്ന രാഷ്ട്രീയ-സാമൂഹ്യവ്യക്തിത്വവുമുള്ളയാൾ. എല്ലാററിനും പുറമേ പ്രഗല്ഭനായ ജേർണലിസ്ററ്. ഇങ്ങനെയെല്ലാമുള്ള റാം ഹിന്ദു പത്രത്തിനകത്ത് തുടക്കം മുതലേ ഒരു റിബലായി കരുതപ്പെട്ടു. ഹിന്ദുവിനെ റാം ഇടതുപക്ഷത്തേക്കു നയിച്ചേക്കുമോ എന്ന് കസ്തൂരിയടക്കമുള്ള യാഥാസ്ഥിതികന്മാർ ഭയപ്പെട്ടു. ചെറുപ്പത്തിൽ തന്നെ ജേർണലിസ്ററായി ഹിന്ദുവിലേക്കു കയറിവന്ന റാം പിന്നീട് കുറച്ചുകാലം വിട്ടുനിൽക്കുകയും വീണ്ടും ഹിന്ദുവിലേക്കു തന്നെ വന്ന് വിദേശത്ത് പലയിടങ്ങളിലും ലേഖകനായി പ്രവർത്തിക്കുകയുമൊക്കെ ചെയ്തു. പിന്നീട്, സജീവരാഷ്ട്രീയം ഉപേക്ഷിച്ച് ഹിന്ദുവിൻെറ അസോഷിയേററഡ് എഡിറ്ററായി. റാം ഈ സ്ഥാനത്തു വന്നതിനുശേഷം ഹിന്ദുവിൻെറ സ്വഭാവത്തിൽ ചില ചില്ലറ മാററങ്ങൾ കണ്ടുതുടങ്ങി. ഹിന്ദുവിൻെറ താളുകളിൽ പുരോഗമന ചിന്തയുടെ വിദൂരമായ ഹൃദയസ്പന്ദനം. ഇന്ത്യൻ പത്രങ്ങളിൽ ബോഫേഴ്സ് പ്രശ്നം അരങ്ങേറിയപ്പോൾ ഹിന്ദു ഇന്ത്യൻ എക്സ്പ്രസ്സിനെപ്പോലെയും മററും നേരിട്ടു മുന്നോട്ടു വന്നില്ലെങ്കിലും വരികൾക്കിടയിൽ കളിച്ചു. സർക്കാർ പക്ഷപാതിയായ എഡിറ്റർ ജി. കസ്തൂരിയെ സംബന്ധിച്ചിടത്തോളം ഇത് അനുവദനീയമായിരുന്നില്ല.

ചിത്രാ സുബ്രഹ്മണ്യവും റാമും ചേർന്ന് ശേഖരിച്ച ചില ബോഫേഴ്സ് രഹസ്യങ്ങളുമായി ഏതാണ്ടൊരു വൈകിയവേളയിൽ റാം മുന്നോട്ടുവന്നു. ഇതിനുമുമ്പുതന്നെ തൻെറ കൈവശമുള്ള തെളിവുകളുമായി അസോഷിയേററഡ് എഡിററർ റാം ഇന്ത്യയിലെ പ്രമുഖരായ പല നേതാക്കന്മാരെയും കണ്ടിരുന്നു. അവസാനം ഹിന്ദുപത്രത്തിൽ അത് പ്രസിദ്ധീകരിക്കാൻ റാം തീരുമാനിച്ചു. ആ രഹസ്യങ്ങളുടെ ആദ്യഭാഗം ഹിന്ദുവിൽ പ്രസിദ്ധീകരിച്ചുവന്നു. ബോഫേഴ്സിനെ ചുററിപ്പററി വീണ്ടുമൊരു കൊടുങ്കാററ്. ഈ കൊടുങ്കാററിൽ രാജീവ് ഭാഗികമായി പ്രതിയാകുന്നതിൻെറ ലക്ഷണങ്ങൾ. രണ്ടാമത്തെ കൊടുങ്കാററിന് ഇന്ത്യ കാത്തിരിക്കുമ്പോഴാണ് എഡിററർ ജി. കസ്തൂരി ഇടപെടുന്നത്. രണ്ടാം ഭാഗം പ്രസിദ്ധീകരിക്കുന്നത് എഡിററർ കസ്തൂരി തടഞ്ഞു. ഹിന്ദുവിൻെറ താളിൽത്തന്നെ എഡിറ്ററുടെയും അസോഷിയേററഡ് എഡിറ്ററുടെയും വിശദീകരണങ്ങൾ വന്നു. റാം പത്രസമ്മേളനം വിളിച്ചുകൂട്ടി തൻെറ കൈയിലുള്ള ബോഫേഴ്സ് രഹസ്യങ്ങൾ ഇന്ത്യയിലെ പ്രധാന പത്രങ്ങൾക്കു നൽകി. ഇതോടെ ഹിന്ദുവിലെ തർക്കങ്ങൾ മുറുകുന്നു. ഹിന്ദുപത്രത്തിൻെറ എല്ലാ ഞരമ്പുകളെയും ഈ പ്രശ്നം ബാധിക്കുന്നു. ഹിന്ദുപത്രം ഒക്ടോബർ 20-ാം തീയതി പുറത്തിറങ്ങിയില്ല. പ്രശ്നം കോടതിയിലെത്തുന്നു.

ഇത്രയുമാണ് ഇനി ബാക്കിയാവുന്നത്: എഡിററർ കസ്തൂരിക്ക് എൻ. റാമിനെ അസോഷിയേററഡ് എഡിററർ സ്ഥാനത്തുനിന്നു മാററണം. റാം മാറുന്ന പ്രശ്നവുമില്ല. ഈ തർക്കം ഹിന്ദുവിനെ എങ്ങോട്ടു നയിക്കും?





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

കൊട്ടാരത്തിലെ ജോലികളെല്ലാം ചെയ്തിട്ട് ബ്രാഹ്മണക്കുട്ടി കോണിപ്പടിയുടെ ചുവട്ടിൽ തളർന്നു കിടന്നുറങ്ങുകയായിരുന്നു. ക്ഷീണത്താൽ, തളർച്ചയാൽ ആ ബാലൻ കൂർക്കംവലിച്ചുപോയി. മുകളിലത്തെ നിലയിൽ വലിയ കവിയായ രാജന്യപുരുഷൻ സുന്ദരിയായ സഹധർമ്മിണിയോടുകൂടി ഉറങ്ങുകയാണ്. ബ്രാഹ്മണപ്പയ്യന്റെ നാസാദ്വാരേണയുള്ള കർക്കശശബ്ദം കോണിപ്പടികളിലൂടെ പാഞ്ഞ് രാജന്യപുരുഷന്റെ കർണ്ണരന്ധ്രങ്ങളിൽ വീണപ്പോൾ അദ്ദേഹം ഞെട്ടിയുണർന്നു. ചെന്നായെപ്പോലെ മഹാകവി കോപിച്ചു. 'കുട്ടിപ്പട്ടർ ഉറങ്ങാൻ സമ്മതിക്കില്ലേ?' എന്നു ചോദിച്ചുകൊണ്ട് അദ്ദേഹം തോക്കെടുത്തുകൊണ്ടു പാഞ്ഞു. താഴെക്കിടന്നു കൂർക്കം വലിക്കുന്നവൻ ആട്ടിൻകുട്ടിയാണെന്ന് ഓർമ്മിക്കാതെ അദ്ദേഹം അവന്റെ നേർക്കു കാഞ്ചിവലിച്ചു കളഞ്ഞേനെ. പക്ഷേ, പയ്യന്റെ ഭാഗ്യാതിരേകത്താൽ അദ്ദേഹത്തിന്റെ സഹധർമ്മിണിയും ഉണർന്ന് ഓടിയെത്തി. വെടിപൊട്ടുന്നതിനുമുൻപ് അവർ 'അരുതേ' എന്നു യാചിച്ചു. ഭാര്യയുടെ ആ യാചന ഭർത്താവ് ചെവിക്കൊണ്ടു. അദ്ദേഹം തിരിച്ചു കട്ടിലിൽ വന്നുകിടന്നു. ബ്രാഹ്മണക്കുട്ടി രക്ഷപ്പെട്ടു. നേരം വെളുത്തപ്പോൾ മഹാകവി ചെയ്ത ആദ്യത്തെ കൃത്യം ആ ബാലനെ കൊട്ടാരത്തിനു പുറത്താക്കുക എന്നതായിരുന്നു.

അദ്ദേഹത്തിന്റെ മറ്റൊരു കൃത്യം ഞാൻ ഒരിക്കൽ എഴുതിയതാണ്. എങ്കിലും വായനക്കാരുടെ സദയാനുമതിയോടെ അതാവർത്തിക്കുന്നു. രാജന്യപുരുഷനും രാജന്യസ്ത്രീമണിയുംകൂടി അമൃതേത്തു കഴിക്കുകയാണ്. ഒരിക്കൽ വിളമ്പിയ കൂട്ടാൻ (കറി) വീണ്ടും വിളമ്പാൻ മറ്റൊരു 'കുട്ടിപ്പട്ടർ' ഭാവിക്കുകയായിരുന്നു. മഹാകവിയുടെ ഭാര്യ കൈയെടുത്തു ഉയർത്തി വേണ്ട എന്ന രീതിയിൽ. അപ്പോൾ അവരുടെ കൈ ബാലന്റെ [illegible]ത്തിൽ അല്പമൊന്നു തൊട്ടു. മഹാകവി [illegible] വലിച്ചെറിഞ്ഞിട്ട് അദ്ദേഹം [illegible] എഴുന്നേറ്റു. [illegible] ഓടി. പിറകേ [illegible] ന്നാണ് അറിവ്. ബ്രാഹ്മണബാലൻ ഓടി രക്ഷപ്പെട്ടു. അവനെ അടിച്ചുകൊല്ലാൻ സാധിക്കാത്ത നൈരാശ്യത്തോടെ സാഹിത്യനായകൻ തിരിച്ചെത്തി കൊട്ടാരത്തിൽ

നിത്യജീവിതത്തിൽ ഇത്രത്തോളം ക്രൂരനായിരുന്നു അദ്ദേഹമെങ്കിലും കാവ്യങ്ങളിൽ കാരുണ്യശാലിയായിട്ടാണ് പ്രത്യക്ഷനായത്. ദയ വഴിഞ്ഞൊഴുകുന്ന ആ കാവ്യങ്ങൾ വായിച്ചാൽ നമുക്കു മിഴിനീരുണ്ടാകും. ദൈനംദിന ജീവിതത്തിൽ പിശാച്. കാവ്യജീവിതത്തിൽ ദൈവദൂതൻ. ഈ വൈരുദ്ധ്യം പല സാഹിത്യകാരന്മാരിലും കാണാം. നോർമൻ മെയ്ലർ ഭാര്യയെ കത്തികൊണ്ടു കുത്തി. എന്നിട്ട് കൃതികളിലൂടെ ഉത്കൃഷ്ടപുരുഷനായി സ്വയം അവതരിച്ചു. നിത്യജീവിതത്തിലും സാഹിത്യജീവിതത്തിലും ഒരേ രീതിയിൽ കുത്സിതത്വം പ്രകടിപ്പിച്ച വലിയ എഴുത്തുകാരനായിരുന്നു ഷാങ്ഷെനെ. മോഷണം, സ്വവർഗ്ഗാനുരാഗത്തോടു ബന്ധപ്പെട്ട പ്രവർത്തനം ഇവയ്ക്കുവേണ്ടി 'ജീവപര്യന്തം' തടവ് എന്ന ശിക്ഷ കിട്ടിയ ആളാണ് അദ്ദേഹം. ഷാങ് കോക്തോ എന്ന മറ്റൊരു ഫ്രഞ്ച് സാഹിത്യകാരൻ ഇടപെട്ടതുകൊണ്ട് സർക്കാർ ഷെനെക്കു മാപ്പു നല്കി. ഉടനെ സാർത്ര് അദ്ദേഹത്തെ പുണ്യവാളനാക്കി സെയിന്റ് ഷെനെ എന്നൊരു പുസ്തകമെഴുതി. ഷെനെയുടെ പുസ്തകങ്ങൾ വായിക്കൂ. മോഷണത്തെയും കൊലപാതകത്തെയും സ്വവർഗ്ഗാനുരാഗത്തെയും അദ്ദേഹം ആകർഷകമായി പ്രതിപാദിക്കുന്നത് കാണാം. 'ഞാൻ എന്റെ കൃതികളിലൂടെ സൗന്ദര്യം സൃഷ്ടിക്കുന്നു. പക്ഷേ, ജീവിക്കുന്നത് സന്മാർഗ്ഗരഹിതനായും'—ഇതാണ് ഷെനെയുടെ നിലപാട്. രാജന്യപുരുഷൻ ജീവിച്ചത് സന്മാർഗ്ഗത്തിനു പ്രാബല്യമുണ്ടായിരുന്ന കാലത്ത്. അദ്ദേഹം സദാചാരതൽപരനല്ലായിരുന്നു എന്നു മാത്രം. ഷെനെയുടെ കാര്യമങ്ങനെയല്ല. തികച്ചും സന്മാർഗ്ഗരഹിതമാണ് കഴിഞ്ഞ ഏതാനും ദശകങ്ങൾ. ഇന്നും അങ്ങനെതന്നെ. ഇങ്ങനെ സദാചാരശൂന്യമായ കാലത്ത് സദാചാരത്തെ കാറ്റിൽ പറത്തുന്ന നോവലുകൾ എഴുതിയ ആളാണ് ഷെനെ. കാലത്തിനൊത്ത സാഹിത്യകാരൻ.

**'ഞാൻ എല്ലാ സ്ത്രീകളുടെയും കാമുകനാണ്. എല്ലാവരും എനിക്കു പ്രേമലേഖനം തരുന്നു' എന്ന് ഉദ്ഘോഷിക്കുന്നവനെ ഒരു പെണ്ണുപോലും നോക്കുന്നില്ല... ഞാൻ സാഹിത്യകാരനാണ് എന്നു സ്വയം പ്രഖ്യാപിക്കുന്നവൻ സാഹിത്യത്തോട് ഒരുബന്ധവുമുള്ളവനല്ല.**

## പീനൽകോഡ് എഴുതിയത് ആര്?

നിലവിലുള്ള നിയമങ്ങൾക്ക് അതീതമായി പുതിയ പുതിയ കുറ്റങ്ങൾ ഉണ്ടാകുമ്പോൾ അവയെക്കൂടി ശിക്ഷാർഹങ്ങളാക്കാൻവേണ്ടി നൂതനനിയമങ്ങൾ ഉണ്ടാക്കും സർക്കാർ. എങ്കിലും ഒരാളെ ചീത്തപറഞ്ഞു കത്തെഴുതുന്നവരെ പിടികൂടാൻ തക്കവിധത്തിൽ ഇന്നുവരെ നിയമമുണ്ടായില്ല. അതുകൊണ്ട് മാലിന്യമുള്ളവർ ദേഷ്യം വന്നാൽ ആ ദേഷ്യത്തിനു കാരണക്കാരനായവന് അശ്ലീലങ്ങളായ കത്തുകൾ എഴുതും. ഇതിനെക്കുറിച്ച് ഞാനൊരു അഭിഭാഷകനോടു ചോദിച്ചപ്പോൾ 'വ്യക്തിപരമായി തെറി പറഞ്ഞു കത്തെഴുതുന്നവരെ അറസ്റ്റുചെയ്യാൻ ഇന്നു നിയമമില്ല. അത് നിയമസംഹിതയിലെ ഒരു ലൂപ്പ്ഹോൾ—പഴുത്—ആയി പരിഗണിക്കേണ്ടതാണ്', എന്നാണ് മറുപടി കിട്ടിയത്. നിയമമുണ്ടെങ്കിലും കുറ്റങ്ങൾ ഉണ്ടാകും. ഇന്ത്യയിൽ 'സതി' നിരോധിച്ചിട്ട് കാലമേറെയായി. എങ്കിലും അടുത്തകാലത്ത് നിഷ്കളങ്കയും നിരപരാധയുമായ ഒരു ചെറുപ്പക്കാരിയെ ഭർത്താവിന്റെ പട്ടടയിലേക്കു ദ്രോഹികൾ എറിയുകയുണ്ടാ

യി. മൂന്നുതവണ ആ പാവം ചിതയിൽനിന്നു ചാടി രക്ഷപ്പെട്ടു. ആ മൂന്നുതവണയും ദുഷ്ടന്മാർ ആ യുവതിയെ ആളിക്കത്തുന്ന അഗ്നിയിലേക്കു പിടിച്ചുതള്ളി. അവൾ എരിഞ്ഞു ചാമ്പലായി. അതിനാൽ വ്യക്തിക്കു തെറിക്കത്ത് എഴുതുന്നവനെ അറസ്ററു ചെയ്യാൻ നിയമമുണ്ടായാലും ചിലർ അമ്മാതിരി കത്തുകൾ എഴുതിയെന്നു വരും. വികാരമിളകിപ്പോയാൽപ്പിന്നെ മനുഷ്യൻ എന്തും ചെയ്യും.

നിയമത്തിലെ ഏതു ലൂപ്പ്ഹോളാണ് ചെമ്പിൽജ്ജോണിനെ രക്ഷിക്കുന്നതെന്ന് എനിക്കറിഞ്ഞുകൂടാ. അദ്ദേഹം കത്തയച്ചുവെന്നല്ല ഞാൻ പറയുന്നത്. ആ കുത്സിതകൃത്യത്തെയും നിസ്സാരമാക്കുന്ന ഒരു ''ചെറുകഥ''—''ആരോ ഒരാൾ'' എന്നൊരു ചെറുകഥ—മനോരമ ആഴ്ചപ്പതിപ്പിൽ എഴുതിയിരിക്കുന്നു എന്നതാണ് ഗർഹണീയകൃത്യമായി എനിക്ക് എടുത്തുകാണിക്കാനുള്ളത്. ഒരുദ്യോഗാർത്ഥിക്ക് ഇൻറർവ്യൂവിനുള്ള കാർഡ് കിട്ടുന്നു. തിരുവനന്തപുരംവരെ പോയിട്ടു വരണമെങ്കിൽ നൂറുരൂപ വേണം. അതേസമയം ഒരുതെണ്ടി വീട്ടിലേക്കു നൂറുരൂപ അയയ്ക്കാനായി മണിയോർഡർ ഫോം എഴുതിവയ്ക്കുന്നു. പക്ഷേ, ആരോ അയാളെ കൊന്നിട്ടു രൂപ അപഹരിക്കുന്നു. ഉദ്യോഗാർത്ഥി അതു ചെയ്തുവെന്നു കരുതാം. ഒരു ക്ളീ ഷേ പ്രയോഗിച്ചുകൊള്ളട്ടെ. മോരും മുതിരയും പോലെ ചേരാതെ കിടക്കുന്ന രണ്ടംശങ്ങളാണ് ഈ രചനയ്ക്കുള്ളത്. ആ ചേർച്ചയില്ലായ്മയും കലയോടു ബന്ധപ്പെട്ട ആവിഷ്കാരത്തിൻെറ അഭാവവും ഇതിനെ ബീഭത്സതയായി മാററിയിരിക്കുന്നു. ചെമ്പിൽജ്ജോൺ വളരെക്കാലമായി എഴുതുന്നു. ഇത്രയും കാലമായിട്ടും സാഹിത്യമെന്തെന്ന് മനസ്സിലാക്കിയില്ലല്ലോ.

ഭർത്താവ് ഭാര്യയുമായി ശണ്ഠകൂടുമ്പോൾ അവളെ അടിച്ചെന്നും ചവിട്ടിയെന്നും വരും. അത് സംസ്കാരദരിദ്രന്മാരുടെ ഏർപ്പാട്. അത്ര സംസ്കാരദാരിദ്ര്യമില്ലാത്തവർ വീട്ടിലെ കണ്ണാടിപ്പാത്രങ്ങളെയൊക്കെ എറിഞ്ഞുടയ്ക്കും. അടുത്തവീട്ടിൽ ശബ്ദം കേൾക്കുമല്ലോ എന്നു പേടിച്ച് വേറെ ചിലർ പൂമുഖത്തു കിടക്കുന്ന പാവപ്പെട്ട പട്ടിക്കു ചവിട്ടു നല്കിയേക്കും. സംസ്കാരദാരിദ്ര്യരേഖയുടെ സ്വല്പം മുകളിൽ നില്ക്കുന്നവർ സ്വന്തം തലയിൽ ഇടിച്ചെന്നു വരും. എനിക്കു ചെമ്പിൽജ്ജോണിനോടു വഴക്കുകൂടാൻ ഇഷ്ടമില്ല. അതുകൊണ്ട് ഇത്തരം രചനകൾ ശിക്ഷാർഹങ്ങളാക്കാൻ കൂട്ടാക്കാത്ത ഇന്ത്യൻ പീനൽകോഡിൻെറ രചയിതാവിനെ കോപത്തോടുകൂടി നോക്കുന്നു.

## അനുബന്ധം

'ഞാൻ ഗജപോക്കിരിയാണ്' എന്നു പറഞ്ഞു മീശ പിരിച്ചു നടക്കുന്നവൻ ഒരു കൊച്ചുകുഞ്ഞ് എതിർക്കാൻ വന്നാൽ പേടിച്ച് ഓടും. തിരിഞ്ഞുനോക്കാതെ ഓടും. 'ഞാൻ എല്ലാ സ്ത്രീകളുടെയും കാമുകനാണ്. എല്ലാവരും എനിക്കു പ്രേമലേഖനം തരുന്നു' എന്ന് ഉദ്ഘോഷിക്കുന്നവനെ ഒരു പെണ്ണുപോലും നോക്കുന്നില്ല. 'ഈ കമലമ്മയോട് ഒരുത്തനും അടുക്കാൻ ധൈര്യപ്പെടില്ല' എന്നു വീമ്പിളക്കുന്ന പരിചാരിക ഗൃഹനായകനെ വശത്താക്കാൻ പാടുപെടുന്നവളാണ്. ഞാൻ സാഹിത്യകാരനാണ് എന്നു സ്വയം പ്രഖ്യാപിക്കുന്നവൻ സാഹിത്യത്തോട് ഒരു ബന്ധവുമുള്ളവനല്ല.

## കലാശില്പം

റേമണ്ട് കാർവർ (Raymond Carver) എന്ന പ്രതിഭാശാലി മരിച്ചിട്ട് ഏറെക്കാലമായില്ല. അദ്ദേഹത്തിൻെറ വിശിഷ്ടങ്ങളായ ചെറുകഥകളെക്കുറിച്ച് ഞാൻ പലപ്പോഴുമെഴുതിയിട്ടുണ്ട് ഈ കോളത്തിൽ. ആരെയും ആഹ്ളാദാനുഭൂതിയിലേക്കും ചിന്താമണ്ഡലത്തിലേക്കും കൊണ്ടുചെല്ലുന്നതാണ് അദ്ദേഹത്തിൻെറ 'കഥീഡ്രൽ' എന്ന ചെറുകഥ. വളരെ വർഷങ്ങൾ കഴിഞ്ഞ് അന്ധനായ ഒരാൾ സ്നേഹിതൻെറ വീട്ടിലെത്തുന്നു. അവർക്ക് വളരെയൊന്നും പറയാനില്ല. രാത്രിയായപ്പോൾ സ്നേഹിതൻ ടെലിവിഷൻസെററ് പ്രവർത്തിപ്പിച്ചു. ഭദ്രാസനപ്പള്ളികളെക്കുറിച്ചുള്ള ഒരു 'പരിപാടി'യാണ് ടെലിവിഷനിൽ. അന്ധന് അത് എന്താണെന്ന് അറിയണം. പക്ഷേ, സ്നേഹിതന് ആശയമില്ല. ആശയം പകരാനുള്ള ഭാഷയെസ്സംബന്ധിച്ച വൈദഗ്ദ്ധ്യവുമില്ല. അതുകൊണ്ട് 'ഓ ഒന്നുമില്ല. വെറും ഭദ്രാസനപ്പള്ളികൾ' എന്നു പറയുന്നു. (ഓർമ്മയിൽനിന്ന് എഴുതുന്നത്) അന്ധത്വം ജനിപ്പിക്കുന്ന ട്രാജഡിയും ആശയാവിഷ്കാരത്തിന് മനുഷ്യനുള്ള അസമർത്ഥതയും വ്യഞ്ജിപ്പിക്കുന്ന ഇക്കഥ ചേതോഹരമായ കലാസൃഷ്ടിയാണ്.

കാർവറുടെ മാസ്ററർപീസായി കരുതപ്പെടുന്ന Errand എന്ന ചെറുകഥ അല്പംമുൻപ് ഞാൻ വായിച്ചുതീർത്തതേയുള്ളു. എന്തൊരു ഉജ്ജ്വലകലാശില്പമാണത്! വെറുതെയല്ല 1988-ലെ ചെറുകഥയ്ക്കുള്ള ഒന്നാംസമ്മാനം അതിനു കിട്ടിയത്. ചെക്കോവിനെക്കുറിച്ചുള്ള കഥയാണ് Errand. 1987 മാർച്ച് 22-നു ചെക്കോവ് ഒരു സ്നേഹിതനോടൊരുമിച്ച് ഡിന്നർ കഴിക്കാൻ പട്ടണത്തിലെ ഏററവും നല്ല ഭക്ഷണശാലയിൽ പോയി. മേശയ്ക്കരികിൽ ഇരിക്കുകയാണ് ചെക്കോവ്. പെട്ടെന്ന് അദ്ദേഹം രക്തം ഛർദ്ദിച്ചു. സ്നേഹിതൻ അദ്ദേഹത്തെ ഒരു ക്ളിനിക്കിൽ കൊണ്ടുപോയി. മൂന്നുദിവസംമുൻപ് റെസ്ററൻറിലിരുന്ന് ഛർദ്ദിച്ചതിന് മാപ്പു ചോദിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു, കാര്യമായിട്ട് ഒന്നും അതിലില്ലെന്ന്. ഒരു വലിയ പാത്രത്തിലേക്കു ധാരാളം രക്തം ഛർദ്ദിക്കുന്നതിനിടയ്ക്കുതന്നെ അദ്ദേഹം നേരമ്പോക്കുകൾ പറഞ്ഞു. ചെക്കോവിൻെറ ഇളയസഹോദരി ആശുപത്രിയിലെത്തി. ടോൾസ്ററോയിയായിരുന്നു വേറൊരു സന്ദർശകൻ. റഷ്യയിലെ മഹാനായ സാഹിത്യകാരൻ അവിടെ എത്തിയപ്പോൾ ആശുപത്രിജീവനക്കാർ സംഭ്രമിച്ചു. ടോൾസ്ററോയി ചെക്കോവിൻെറ അടുത്തിരുന്ന് ആത്മാവിൻെറ അനശ്വരതയെക്കുറിച്ച് സംസാരിച്ചു. പക്ഷേ, രണ്ടാമതൊരു ജന്മത്തിൽ ചെക്കോവ് വിശ്വസിച്ചിരുന്നില്ല.

1904 ജൂലൈ രണ്ടാം തീയതി. ചെക്കോവ്


റേമണ്ട് കാർവർ

ബോധശൂന്യനായി. അദ്ദേഹത്തിൻെറ ഭാര്യ ഒൽഗ ഡോക്ടറെ വരുത്തി. ഡോക്ടർ ഷംപേൻ വരുത്തി ചെക്കോവിനു കൊടുത്തു. 'ഷംപേൻ കുടിച്ചിട്ട് കാലമേറെയായി' എന്നു പറഞ്ഞ് ഒരുഗ്ളാസ് ഷംപേൻ അദ്ദേഹം കുടിച്ചു. അതിനുശേഷം ഒരുവശത്തേക്കു ചരിഞ്ഞുകിടന്നു ചെക്കോവ്. ഒരുമിനിററു കഴിഞ്ഞപ്പോൾ അന്ത്യശ്വാസം വലിക്കുകയും ചെയ്തു. ഇത്രയും കാര്യങ്ങൾ ആങ്റീ ത്രുവാ (Henri Troyat) എഴുതിയ ചെക്കോവിൻെറ ജീവചരിത്രത്തിലുള്ളതാണ്. മാത്രമല്ല, ഒരു ശലഭം മരണം നടക്കുന്ന മുറിയിലേക്കു പറന്നുവന്നതും ഷംപേൻ കുപ്പിയുടെ കോർക്ക് മുകളിലേക്കു തെറിച്ചുപോയതുമൊക്കെ കാർവർ വർണ്ണിക്കുന്നുണ്ട്. ഈ വിശദാംശങ്ങളും യാഥാർത്ഥ്യങ്ങളാണ്. ഞാൻ ത്രുവായുടെ പുസ്തകം വായിച്ചിട്ടില്ല. കാർവറുടെ ചെറുകഥ ഉൾക്കൊള്ളുന്ന ഗ്രന്ഥത്തിന് വില്യം എബ്രഹാംസ് എഴുതിയ അവതാരികയിൽനിന്നു പകർത്തുന്നതാണ് ഈ വിവരങ്ങൾ. ഇത്രയും കാർവർ വർണ്ണിച്ചുകഴിഞ്ഞതിനുശേഷമാണ് യാഥാർത്ഥ്യത്തെ കലാപരമായ സത്യത്തിലേക്കു കഥാകാരൻ ഉയർത്തുന്നത്. ഷംപേൻ കൊണ്ടുവന്ന ചെറുപ്പക്കാരൻ ക്ഷീണിച്ചവനായിരുന്നു. അയാളുടെ തലമുടി ഉയർന്നുനിന്നു. ട്രൗസേഴ്സ് ഉടഞ്ഞതും തിടുക്കത്തിൽ ഉടുപ്പിട്ടതുകൊണ്ട് ഒരു ബട്ടൻ ഇടാൻ മറന്നുപോയി അയാൾ. ചെക്കോവ് മരിച്ചതിനുശേഷം അയാൾ മുറിയിലേക്കു വന്നപ്പോൾ ട്രൗസേഴ്സിൽ ചുളിവൊന്നുമില്ല. എല്ലാ ബട്ടനും അയാൾ ഇട്ടിരിക്കുന്നു. നന്നായി മുഖക്ഷൗരം നിർവഹിച്ച അയാൾക്ക് എല്ലാവരെയും തൃപ്തിപ്പെടുത്താനുള്ള വെമ്പൽ. തികച്ചും വേറൊരു വ്യക്തിയായി കാണപ്പെട്ടു അയാൾ. താഴെക്കിടക്കുന്ന ഒരു കോർക്ക് അയാളുടെ ദൃഷ്ടിയിൽപ്പെട്ടു. അതെടുത്താൽ കൊള്ളാമെന്നുണ്ട് അയാൾക്ക്. പക്ഷേ, അതെടുക്കാൻ അയാൾക്കു മടിയായിരുന്നു. അവിടെനിന്നു നോക്കിയാൽ അകത്തെ മുറിയിൽ ഒരു നിശ്ചലശരീരം കിടക്കുന്നത് അയാൾക്കു കാണാം. അയാൾ കൊണ്ടുവന്ന റോസാപ്പൂക്കളുടെ പരിമളം ആ മുറിയിലാകെ

വ്യാപിച്ചിരിക്കുന്നു. ചെക്കോവിൻെറ ഭാര്യ അയാളോട് ആവശ്യപ്പെട്ടു ശവമൊരുക്കുന്ന ഒരുത്തനെ വിളിച്ചുകൊണ്ടു വരണമെന്ന്. പക്ഷേ, ഒന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിലാണ് അയാൾ പോകേണ്ടതും ശവമൊരുക്കുന്നവനെ വിളിച്ചുകൊണ്ടു വരേണ്ടതും. അയാൾ പോയിട്ടു തിരിച്ചുവന്നു. ശവമൊരുക്കുന്നവൻ ഉടനെ എത്തും. ഇനി ആ ചെറുപ്പക്കാരന് ആ മുറിവിട്ടു പോകാമെന്ന് ചെക്കോവിൻെറ ഭാര്യ പറഞ്ഞു. കാൽവിരലിൻെറ അടുത്തുകിടക്കുന്ന കോർക്കിനെക്കുറിച്ചാണ് അയാൾ അപ്പോൾ ഓർമ്മിച്ചത്. കൈയിലിരിക്കുന്ന പാത്രത്തിൽ ബലപ്പിച്ചു പിടിച്ചുകൊണ്ട് അയാൾ കുനിഞ്ഞ്, താഴെ നോക്കാതെ അതെടുത്ത് ഉള്ളംകൈയിൽ ഒതുക്കിപ്പിടിച്ചു. കഥ ഇവിടെ അവസാനിക്കുന്നു.

ചെക്കോവിൻെറ മരണം സംഭവിച്ചു. അത് യാഥാർത്ഥ്യം. അതൊരു മഹച്ചരമമത്രേ. പക്ഷേ, ഏതു മഹച്ചരമവും മററുള്ളവരുടെ ദൃഷ്ടിയിൽ, പ്രകൃതിയുടെ മുന്നിൽ എത്ര നിസ്സാരം എന്നാണ് കാർവർ സ്പഷ്ടമാക്കുക. നിശ്ചേതനശരീരം അകത്തെ മുറിയിൽ കിടക്കുമ്പോൾ ചൈതന്യമാർന്ന മറെറാരു ശരീരം സുന്ദരമായ വേഷത്തിൽ പ്രത്യക്ഷപ്പെടുന്നു. അയാൾക്ക് ദൂരെ എറിയേണ്ട ഒരു കോർക്കിലാണ് എപ്പോഴും ശ്രദ്ധ. ഒരുകണക്കിൽ നമ്മളെല്ലാവരും ഇങ്ങനെയല്ലേ? മരണം എത്രവേഗത്തിൽ വിസ്മരിക്കപ്പെടുന്നു! ജീവന് അനന്തമായി പ്രവഹിക്കണം. അങ്ങനെ പ്രവഹിക്കുമ്പോൾ ക്ഷുദ്രവസ്തുക്കളെപ്പോലും അത് കൂടെ ഒഴുക്കിക്കൊണ്ടു പോകുന്നു. ചെക്കോവിൻെറ മരണത്തിൻെറ മുൻപിൽ ജീവൻെറ സ്പന്ദനം ചിത്രീകരിക്കുകയാണ് കാർവർ. ആരു വേണമെങ്കിലും മരിക്കട്ടെ. വ്യക്തികളുടെ നാശത്താൽ ജീവിതം വിച്ഛേദിക്കപ്പെടില്ല. അത് അവിരാമമായ് പ്രവഹിക്കും. ഇതു മാത്രമല്ല, വിഖ്യാതനായ കലാകാരൻ ചെക്കോവിൻെറ മരണം യാഥാർത്ഥ്യം. ഷംപേനും കൊണ്ടെത്തുന്ന യുവാവിൻെറ പ്രവൃത്തികളും വിചാരങ്ങളും സാങ്കല്പികം. കാർവറുടെ പ്രതിഭ രണ്ടിനെയും വേർതിരിച്ചറിയാൻ വയ്യാത്തവിധത്തിൽ ഒന്നാക്കിയിരിക്കുന്നു. പ്രിയപ്പെട്ട വായനക്കാരേ ഇങ്ങനെയൊക്കെയാണ് ആണുങ്ങൾ കഥകൾ എഴുതുന്നത്.

## അനുബന്ധം

റേമണ്ട് കാർവറുടെ രചനകൾ രണ്ടു വാല്യങ്ങളായി 'പികഡോർ' പ്രസാധനം ചെയ്തിട്ടുണ്ട്. 1. The Stories of Raymond Carver. 2. Fires. (ഇതിൽ ഉപന്യാസങ്ങൾ, കാവ്യങ്ങൾ, ഏഴുകഥകൾ ഇവ ഉൾപ്പെടുന്നു.)

## ചോദ്യം, ഉത്തരം

"നിങ്ങൾ താമസിച്ചിട്ടുള്ള സ്ഥലങ്ങളിൽ ഏററവും നല്ല സ്ഥലമേത്?"

"ചിററൂർ സർക്കാർ കോളേജിൽ ഞാൻ ജോലിനോക്കിയിട്ടുണ്ട്. ചിററൂരിനെക്കാൾ നല്ല സ്ഥലം വേറെയില്ല. പാമ്പും പനയും ധാരാളം. അവയെ നോക്കി കോട്ടുവായിട്ടുകൊണ്ടിരിക്കാം. തിരുവനന്തപുരത്ത് കോട്ടുവായിടാൻ പററുമോ? കോർപ്പറേയ്ഷൻ

"തിരഞ്ഞെടുപ്പ് അടുത്തുവെന്ന് എങ്ങനെ മനസ്സിലാക്കാം?"

"കാറിലോ ബസ്സിലോ പോകുന്ന അപരിചിതൻ റോഡിലൂടെ പോകുന്ന നമ്മെ നോക്കി കൈകൾ പൊക്കി തൊഴും."

വളർത്തുന്ന കൊതുകുകൾ തൊണ്ടക്കുഴിയിലേക്കു പറന്നുചെല്ലും."

"വീട്ടിൽ വരുന്നവരെ അപമാനിക്കുന്നത് എങ്ങനെയാണ് നിങ്ങൾ?"

"എത്ര തിടുക്കമുണ്ടെങ്കിലും ഞാൻ ഇന്നുവരെ ഒരാളിനെപ്പോലും അപമാനിച്ചിട്ടില്ല. അതിഥി വന്നിരിക്കുമ്പോൾ അകത്തെ കതകു വലിച്ചടയ്ക്കുന്നത് അതിഥിനിന്ദനമാണ്. കേർട്ടൻ വലിച്ചിട്ട് മറവുണ്ടാക്കുന്നതും അപമാനനമാണ് അതിൽപ്പോലും ഞാൻ ശ്രദ്ധിക്കാറുണ്ട്. അതിഥിയെ ഈശ്വരനെപ്പോലെ കരുതണമെന്നാണ് ഉപനിഷത്തിൽ പറഞ്ഞിട്ടുള്ളത്."

"നിങ്ങൾ നിങ്ങളെ മറന്നു ചിരിച്ച സന്ദർഭമുണ്ടോ?"

"പ്രസംഗിക്കാൻ പാടവമില്ലാത്ത ഒരാൾ വിക്കിവിക്കി ചില വാക്യങ്ങൾ പറഞ്ഞിട്ട് 'ഈ സന്ദർഭത്തിൽ എനിക്ക് ഓർമ്മ വരുന്നത് വള്ളത്തോളിൻെറ രണ്ടുവരികളാണ്' എന്നു പറഞ്ഞു. അത്രതന്നെ. വരികൾ ഓർമ്മവന്നില്ല. സദസ്സ് കൂവി. ആ മനുഷ്യനെ താഴെയിറക്കുന്നതുവരെ കൂവി."

"ഒരുത്തൻ എപ്പോഴും എൻെറ പിറകേ നടക്കുന്നു. വീട്ടിലറിയിച്ചാൽ ചേട്ടൻ അയാളെ അടിക്കും. അങ്ങനെ അയാളെ അടിപ്പിക്കുന്നത് എനിക്കിഷ്ടമുള്ള കാര്യമല്ല. എങ്കിലും അയാൾ എന്നെ ഇങ്ങനെ ശല്യപ്പെടുത്തുന്നതും എനിക്കിഷ്ടമില്ല. ഞാനെന്തു ചെയ്യണം?"

"അയാളെ അങ്ങു വിവാഹം കഴിക്കു."

"ജീവിതത്തിൽ കഴിവു കുറഞ്ഞവർ മേലെയും കഴിവുള്ളവർ താഴെയും സ്ഥിതിചെയ്യുന്നത് എന്തുകൊണ്ടാണ്?"

(ഒരു പത്രാധിപരുടേതാണ് ഈ ചോദ്യം. പേരു പ്രസിദ്ധപ്പെടുത്തരുതെന്ന് അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ട്.)

"ഇതിനെയാണ് വിധിയെന്നു പറയുന്നത്. മത്സരപ്പരീക്ഷയിൽ ജയിച്ച് ഉന്നതമായ ഉദ്യോഗത്തിൽ കടന്നുകൂടുന്നവരെക്കാൾ ബുദ്ധിമാന്മാരായിരിക്കും അവരുടെ ഗുമസ്തന്മാർ. ഞാൻ കോളേജിൽ പ്രൊഫസറായിരുന്നു. എന്നെക്കാൾ പാണ്ഡിത്യമുള്ളവരും എന്നെക്കാൾ ഭംഗിയായി പഠിപ്പിക്കുന്നവരും എന്നെക്കാൾ നന്നായി എഴുതാൻ കഴിവുള്ളവരും ആയിരക്കണക്കിനു പ്രൈമറി സ്ക്കൂളിലെ അധ്യാപകരായി ഉണ്ട്. ഇംഗ്ളീഷിൽ 'ചാൻസെ'ന്നും സംസ്കൃതത്തിൽ വിധിയെന്നും പറയുന്നതാണ് ബുദ്ധി കുറഞ്ഞവരെ ഉന്നതസ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുന്നത്. എന്തു വൈരുദ്ധ്യം കണ്ടാലും വിഷമിക്കരുത്. ജീവിതം ഇങ്ങനെയൊക്കെയാണ് എന്നു കരുതിയാൽ മതി."

"ഡോക്ടർ പുതുശ്ശേരി രാമചന്ദ്രൻ ആന്ന അഹ്മതവയുടെ ഒരു കവിതാശകലം, തർജ്ജമ ചെയ്തതിനെ നിങ്ങൾ പരിഹസിച്ചല്ലോ. "The silent horror of the last hour veils The blue light of beloved eyes" എന്നു. സോവിയററ് ലിററേച്ചറിൽ കണ്ടു. അതിൻെറ ശരിത്തർജ്ജമയല്ലേ പുതുശ്ശേരിയുടേത്."

"ഞാൻ അദ്ദേഹത്തെ പരിഹസിച്ചില്ല. എൻെറ കൈയിലുള്ള പുസ്തകത്തിലെ വരികളെ അവലംബിച്ചാണ് ഞാൻ അങ്ങനെ എഴുതിയത്. നിങ്ങൾ എഴുതിയ ഇംഗ്ളീഷ് വരികളുടെ ശരിയായ ഭാഷാന്തരീകരണം തന്നെയാണ് ഡോക്ടർ പുതുശ്ശേരി രാമചന്ദ്രൻേറത്."

"തിരഞ്ഞെടുപ്പ് അടുത്തുവെന്ന് എങ്ങനെ മനസ്സിലാക്കാം?"

"കാറിലോ ബസ്സിലോ പോകുന്ന അപരിചിതൻ റോഡിലൂടെ പോകുന്ന നമ്മെ നോക്കി കൈകൾ പൊക്കി തൊഴും."

"ജീവിച്ചിരിക്കുന്ന മൂന്നു നല്ല ആളുകളുടെ പേരുകൾ നിങ്ങൾ പറഞ്ഞു. മരിച്ചവരുടെ പേരുകളുണ്ടോ പറയാൻ?"

"ഉണ്ട്. കൈനിക്കര കുമാരപിള്ള. ഇ.വി. ദാമോദരൻ (സംസ്കൃത കോളേജിലെ പ്രൊഫെസറായിരുന്നു.) മൂന്നാമതൊരു പേരു പറയാൻ ഓർമ്മ വിസമ്മതിക്കുന്നു."

## തെററിദ്ധാരണയിൽനിന്ന്

പ്രൊഫെസർ പി. മീരാക്കുട്ടി ജനയുഗം വാരികയിലെഴുതുന്ന നിഷ്പക്ഷങ്ങളായ ലേഖനങ്ങളിൽ ഒന്നിൽ എന്നെക്കുറിച്ച് നല്ല വാക്കുകൾ പറഞ്ഞിരിക്കുന്നു. അത് എനിക്കുള്ള ഒരു ഭൂഷണമായി ഞാൻ സ്വീകരിക്കുന്നു. കാവ്യം അല്ലെങ്കിൽ കലാസൃഷ്ടി Construct—നിർമ്മിതവസ്തു—ആണെന്ന് എനിക്കും അഭിപ്രായമില്ല. ചില ലാററിനമേരിക്കൻ എഴുത്തുകാർ അങ്ങനെ കരുതുന്നുവെന്നാണ് ഞാൻ എഴുതിയത്. അത് എൻെറയും മതമാണെന്നു മീരാക്കുട്ടി തെററിദ്ധരിക്കാനിടയായത് അദ്ദേഹത്തിൻെറ കുററമല്ല, എൻേറതാണ്. സ്പഷ്ടത ആവഹിക്കാത്ത എൻെറ വാക്യങ്ങളായിരിക്കാം അദ്ദേഹത്തിന് ആ തെററിദ്ധാരണ ഉളവാക്കിയതെന്നു തോന്നുന്നു.

കലാശില്പം കൺസ്ട്രക്ടാണെന്ന സങ്കല്പം പണ്ടേയുണ്ട്. ആശാരി മേശയോ കസേരയോ ഉണ്ടാക്കുന്നതുപോലെ വിവിധ ഭാഗങ്ങൾ കൂട്ടിച്ചേർക്കുന്നതാണ് കലാശില്പമെന്ന് ആദ്യമായി പറഞ്ഞത് ആരെന്ന് എനിക്കറിഞ്ഞുകൂടാ. എങ്കിലും പീകാസോയാണ് ആ ആശയത്തിന് പ്രചാരം നല്കിയത്. ഫ്രഞ്ച് കവി മലർമേ 'You can't make a poem with ideas, you make it with words' എന്നു പ്രഖ്യാപിച്ചു. (ആശയങ്ങൾകൊണ്ട് കാവ്യം നിർമ്മിക്കാനാവില്ല, വാക്കുകൾ കൊണ്ടുവേണം അതു ചെയ്യേണ്ടത്) ഇത് കാവ്യത്തെ കൺസ്ട്രക്ടായി—നിർമ്മിതവസ്തുവായി—

കാണുന്നു എന്നതിനെ വ്യക്തമാക്കിത്തരുന്നു. ചില ലാററിനമേരിക്കൻ എഴുത്തുകാരുടെയും ചിന്താഗതി ഇതുതന്നെയാണ്.

## സംഭവങ്ങൾ

കാലത്തിന്റെ പത്രങ്ങൾ വീണ് ദിനങ്ങൾ മൂടപ്പെട്ടതുകൊണ്ടു പറയാം. 1951-ലാണ് സംഭവം. ഞാൻ തിരുവനന്തപുരത്തെ സംസ്കൃത കോളേജിലെ പടിഞ്ഞാറുവശത്തുള്ള ഒരു വലിയ ക്ലാസ്സ്റൂമിലിരുന്ന് തിടുക്കത്തിൽ ലേഖനമെഴുതുകയായിരുന്നു. കെ. ബാലകൃഷ്ണൻ നിർദ്ദേശിച്ചതനുസരിച്ച് 'കൗമുദി'ക്കുവേണ്ടിയാണ് എഴുതിയത്. വിഷയം കേശവദേവിന്റെ 'ഓടയിൽനിന്ന്' എന്ന ലേഖനത്തിൽ അശ്ലീലപ്രസ്താവമില്ല എന്നതായിരുന്നു. എഴുതിക്കൊണ്ടിരിക്കെ യൂണിവേഴ്സിററി കോളേജിന്റെ കിഴക്കുവശത്തുള്ള കെട്ടിടത്തിന്റെ താഴത്തെ വശത്തേക്ക് ഞാനറിയാതെ നോക്കിപ്പോയി. ഇടിഞ്ഞുപൊളിഞ്ഞും വൃത്തികേടായും കിടന്ന ഒരു ഷെഡ്ഡിൽ ഒരു വിദ്യാർത്ഥിയും വിദ്യാർത്ഥിനിയും. വിദ്യാർത്ഥി അവളോടു സംസാരിക്കും. ഇടയ്ക്കിടയ്ക്കു ചുംബിക്കും. ഞാൻ ലേഖനമെഴുതുന്ന വേളയിൽ കോമയും സെമികോളനും ഇടുന്നതുപോലെ. ഞാൻ ലേഖനമെഴുതിക്കഴിഞ്ഞ് ഫുൾസ്റ്റോപ്പ് ഇട്ടപ്പോൾ അവരും പ്രവർത്തനങ്ങൾക്ക് ഫുൾസ്റ്റോപ്പിട്ട് പിരിഞ്ഞുപോയി. അശ്ലീലപ്രസ്താവമില്ല ദേവിന്റെ നോവലിലെന്ന് ഞാൻ സ്ഥാപിച്ചു. അശ്ലീലപ്രവൃത്തിയാണ് തങ്ങളുടേതെന്ന് വിദ്യാർത്ഥിയും വിദ്യാർത്ഥിനിയും സ്ഥാപിച്ചു.

2) കാലത്ത് എഴുന്നേററ് നിദ്രാലസ്യത്തെ തട്ടിക്കളഞ്ഞിട്ട് ഞാൻ വഴുതയ്ക്കാട്ടേക്കു നടന്നു. അക്കാലത്തുണ്ടായിരുന്ന ഒരു ഹോട്ടലിന്റെ നടയിലെത്തിയപ്പോൾ അവിടത്തെ ഒരു പയ്യൻ പറഞ്ഞു: 'സാർ, സാറിന്റെ ഒരു കൂട്ടുകാരൻ ഇന്നലെ രാത്രിതൊട്ട് ഇവിടെ ഒരു മുറിയിൽ 'കിറുങ്ങി'ക്കിടക്കുന്നു. വന്നു നോക്കു.' ഞാൻ ചെന്നു നോക്കി. മദ്യത്തിന്റെ തീക്ഷ്ണഗന്ധം പ്രസരിപ്പിച്ചുകൊണ്ട് കവി ബോധശൂന്യനായി 'ഠ' എന്ന അക്ഷരംപോലെ കിടക്കുന്നുണ്ട്. തുളസിപ്പൂവിന്റെ പരിമളം കവിതയിലൂടെ കേരളമെങ്ങും പ്രസരിപ്പിച്ച കവി നിത്യജീവിതത്തിലൂടെ റമ്മിന്റെയോ വിസ്കിയുടെയോ നാററം പ്രസരിപ്പിക്കുകയാണ്.

3) എന്റെ കുട്ടിക്കാലം. ഉത്തര തിരുവിതാംകൂറിലൊരു ഓറഞ്ച് തോട്ടത്തിൽ എന്നും സായാഹ്നസഞ്ചാരം നടത്താറുള്ള ഞാൻ ഒരുദിവസം സുന്ദരിയായ ഒരു പെൺകുട്ടി മരങ്ങൾക്കിടയിലൂടെ ഓടിപ്പോകുന്നതു കണ്ടു. പിന്നെയും പിന്നെയും സായാഹ്നങ്ങളിൽ ഞാൻ അവളെ കണ്ടപ്പോൾ ഒരുദിവസം ധൈര്യം സംഭരിച്ച് സംസാരിച്ചു. ആ സ്ഥലത്തെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്റെ മകളാണ് അവൾ. വർഷങ്ങൾ കഴിഞ്ഞിട്ടും ഞാൻ ആ സംഭവം മറന്നില്ല. നാല്പതു കൊല്ലങ്ങൾക്കുശേഷം അവളെ ഞാൻ വഴുതയ്ക്കാട്ട് ഒരിടത്തുവച്ചു കണ്ടു. പൂർവകാല സംഭവത്തിലേക്ക് അവരെ നയിച്ചിട്ട് ഞാൻ പറഞ്ഞു: 'അന്ന് പാവാടയുടുത്ത ഒരു സുന്ദരിക്കുട്ടിയായി ഞാൻ നിങ്ങളെ കണ്ടതാണ്.' വൈരൂപ്യത്തിന് ആസ്പദമായി മാറിയിരുന്ന ആ സ്ത്രീ ഗൗരവംവിടാതെ ഇംഗ്ലീഷിൽ പറഞ്ഞു: "അന്നു നിങ്ങളും ആകർഷകത്വമുള്ള കുട്ടിയായിരുന്നിരിക്കണം." അങ്ങനെ ഞങ്ങൾ രണ്ടുപേരും—കഴുതകൾ—കരഞ്ഞുതീർത്തു. പിന്നീട് ഇന്നുവരെ അവരെ കണ്ടിട്ടില്ല. ഇന്ന് അവർ ജീവിച്ചിരിക്കുന്നോ എന്നറിഞ്ഞുകൂടാ. ഉണ്ടെങ്കിൽത്തന്നെയും നീരുള്ള കാലുംനീട്ടി വല്ലയിടത്തും ഇരുന്നു ധാന്വന്തരം കുഴമ്പ് തേച്ച് നീരില്ലാതാക്കാൻ ശ്രമിക്കുന്നുണ്ടാവാം. കാലം എത്രവേഗം പോകുന്നു.



ചെക്കോവ്

## കമ്മ്യൂണിസത്തിനു അധഃപതനമോ?

ആദ്യമേ പറയട്ടെ ഇതെഴുതുന്ന ആൾ കമ്മ്യൂണിസ്ററല്ല. പക്ഷേ, കമ്മ്യൂണിസം ഒന്നിനൊന്നു ജീർണ്ണിച്ചുകൊണ്ടിരിക്കുന്നുവെന്നും അത് ഏറെ വൈകാതെ അപ്രത്യക്ഷമാകുമെന്നും ചിലർ പറയുന്നത് വെറും 'വിഷ്ഫുൾ തിങ്കി'ങ്ങാണ്. യഥാർത്ഥത്തിൽ വസ്തുതകൾ എങ്ങനെയാണെന്നതു വിസ്മരിച്ചിട്ട് സ്വന്തമിഷ്ടത്തിനു യോജിച്ചവിധത്തിൽ അവയെ രൂപപ്പെടുത്തി എടുക്കുന്നതാണ് വിഷ്ഫുൾ തിങ്കിങ്. റഷ്യയിൽ അടുത്തകാലത്തുണ്ടായ മാററങ്ങളെ അവലംബിച്ച് കമ്മ്യൂണിസം തളർന്നുകഴിഞ്ഞു എന്നു വാദിക്കുന്നു ചിലർ. ഗോർബച്ചേവ് ഒരുദിവസം കാലത്ത് ഉണർന്നെഴുന്നേല്ക്കുമ്പോൾ തനിക്കു ജോലിയില്ലെന്നതു കാണുമെന്നു റൈറം വാരികയോ മറേറാ എഴുതിയിരുന്നു. പോളണ്ടിലുണ്ടായ മാററവും കമ്മ്യൂണിസത്തിന്റെ പരാജയമായി ചിലർ കാണുന്നു. ഹംഗറിയിൽനിന്ന് ആളുകൾ പടിഞ്ഞാറൻ ജർമ്മനിയിലേക്കു പോകുന്നത് കമ്മ്യൂണിസത്തിന്റെ നൃശംസതയോടുള്ള പ്രതിഷേധമായി ചിലർ വ്യാഖ്യാനിക്കുന്നു.

ഇവിടെ ചൂണ്ടിക്കാണിക്കാനുള്ളത് ആശയങ്ങൾക്കു മരണമില്ല എന്നാണ്. ഒരാശയം ഭൂരിപക്ഷം ഉപേക്ഷിച്ചാലും കുഴപ്പമില്ല. ന്യൂനപക്ഷം അത് ഉയർത്തിപ്പിടിക്കും. അങ്ങനെ അതു ലോകത്തിന്റെ ദൃഷ്ടിയിൽ പ്രാധാന്യമാർജ്ജിക്കും. പ്ലേറേറാക്കോ അദ്ദേഹത്തിനു മുൻപോ തുടങ്ങിയ കമ്മ്യൂണിസമെന്ന ആശയം ഇന്നുവരെ മരിച്ചിട്ടില്ല. ആശയങ്ങൾക്കു മരണമില്ലാത്തതുകൊണ്ട് കമ്മ്യൂണിസം മരിക്കുകയുമില്ല. കമ്മ്യൂണിസത്തെ എതിർക്കുന്ന മററാശയങ്ങൾക്കും നാശമില്ല. ആശയസംഹിത എന്നത് ഒരു വിശ്വാസ പദ്ധതിയാണ്. ആ വിശ്വാസപദ്ധതിക്ക് അനുസരിച്ച് ചില ആളുകൾ പ്രവർത്തിക്കുമ്പോൾ അവരെ കമ്മ്യൂണിസ്ററുകളെന്നോ അനാർക്കിസ്ററുകളെന്നോ ഫാസ്റ്റിസ്ററുകളെന്നോ ജനാധിപത്യക്കാരെന്നോ വിളിക്കുന്നു. തങ്ങൾ വിശ്വസിക്കുന്ന സത്യത്തിന് ബലം കൊടുക്കാനാണ് അവർ സവിശേഷമായ ആശയത്തിനു അംഗീകാരം നല്കുന്നത്. വിശ്വാസപദ്ധതികളുള്ള കാലത്തോളം ആശയങ്ങൾക്കു നാശമില്ല. വിശ്വാസപദ്ധതികളില്ലാതെ ലോകം മുന്നോട്ടു പോവുകയില്ല. താൽകാലികമായി ആശയസംഹിതകൾക്കു മാററം വരും; നേരേ ഒഴുകുന്ന നദി ചിലപ്പോൾ ഒരു വളവെടുത്ത് ഒഴുകുന്നതുപോലെ. ആ വളവുകണ്ട് നദി നശിച്ചുവെന്നു പറയുന്നതു പോലെയാണ് കമ്മ്യൂണിസം നശിക്കുന്നു, നശിച്ചുകഴിഞ്ഞു എന്ന ചിലരുടെ പ്രസ്താവം. ഒന്നുകൂടി പറയുന്നു ഞാൻ കമ്മ്യൂണിസ്ററല്ല. ഇത്രയും എഴുതാനിടയായത് എക്സ്പ്രസ്സ് വാരികയിൽ എന്റെ അഭിവന്ദ്യ സുഹൃത്ത് പി.എസ്. എഴുതിയ 'പോളണ്ടിലെ മാററം' എന്ന ലേഖനം വായിച്ചതിനാലാണ്.

## സ്വീകരിക്കാവുന്ന തത്ത്വം

പുഷ്കിന്റെ The Queen of Spades എന്ന മനോഹരമായ കഥയിലെ നായകൻ ഒരു ചെറുപ്പക്കാരിയെ വശത്താക്കാൻവേണ്ടി റൊമാൻറിക് നോവലുകളിലെ പ്രേമലേഖനങ്ങൾ പകർത്തിക്കൊടുത്തതായി പറഞ്ഞിരിക്കുന്നു. ഇത് കഥകളിൽ മാത്രമല്ല സംഭവിക്കുക. മരിച്ചുപോയവരും ജീവിച്ചിരിക്കുന്നവരും ഇങ്ങനെതന്നെ പ്രവർത്തിച്ചിട്ടുണ്ട്. വിദ്യാർത്ഥിനിയെക്കണ്ടു കാമത്തിൽ വീണ ഒരധ്യാപകൻ വർഷാവസാനത്തിൽ അവളുടെ ഓട്ടോഗ്രാഫ് ബുക്കിൽ 'പോകട്ടെ ശാന്തിവിധിയോഗമിന്നിയും കൂട്ടിയാകിലഥ കാൺകയാം ശുഭേ' എന്നെഴുതിക്കൊടുത്തു. പെൺകുട്ടിയുടെ പേര് ശുഭ എന്നായിരുന്നു. വിദ്യാർത്ഥിനി കുമാരനാശാന്റെ 'നളിനി' വായിച്ചിട്ടില്ലാത്തവളാണെങ്കിൽ അധ്യാപകന്റെ ശ്രുതകവനപാടവം കണ്ടു വിസ്മയിച്ചിരിക്കും. വായിച്ചവളാണെങ്കിൽ 'സ്വന്തമായി ഒരു വരിയെഴുതാൻ കെല്പില്ലാത്തവനോ ഇയാൾ' എന്നു വിചാരിച്ചിരിക്കും. എന്നാൽ ആ വരിയെഴുതിയിട്ട് ആശാൻ എന്നുകൂടെ ചേർത്തിരുന്നെങ്കിൽ പെൺകുട്ടിയുടെ പുച്ഛം ഒഴിവാക്കാൻ സാധിച്ചേനെ. ഈ തത്ത്വം ഇംഗ്ലീഷിൽനിന്നു പലതുമെടുത്തു സ്വന്തമാക്കുന്ന നമ്മുടെ മലയാള സാഹിത്യകാരന്മാർക്കും സ്വീകരിക്കാവുന്നതാണ്.

